അതു വിലയിരുത്തിയതു കാരണവും, കൂടാതെ ജപ്പാനോടുള്ള വിറള്ളി പിടിച്ചു അതിന്റെ ഭയം കാരണം കൂടിയും (ഫാൻഹു-ചുവിന്റെയും ലിയു-ചിയുടേയും ഉദാഹരണങ്ങൾ 23) അഭ്യന്തര യുദ്ധത്തിൽനിന്നു ദേശീയ യുദ്ധത്തിലേയ്ക്കു് കോമിന്താങ്ങ് മാറിയപ്പോൾ വളരെയേറെ അനാവശ്യമായ നഷ്ടങ്ങൾ അതിനു സംഭവിക്കുകയുണ്ടായി. അതേസമയത്തു് ഒട്ടേറെ അനായാസമായാണ് നാം ഈ മാററം ഫലത്തിൽ വരുത്തുകയുണ്ടായതു്. അതുകൊണ്ടുതന്നെ നഷ്ടങ്ങൾ പററുന്നതിനു പകരം വലിയ വിജയങ്ങൾ നാം നേടുകയും ചെയ്തു. കേന്ദ്ര കമ്മിററിയും ചില സൈനിക കാഡർമാരും തമ്മിൽ ഗുരുതരമായ വാഗ്വാദങ്ങൾ നടന്നിരുന്നുവെങ്കിൽക്കൂടിയും, തക്കസമയത്തു കേന്ദ്രക്കമ്മിററിയുടെ ശരിയായ മാർഗ്ഗദർശനം നമ്മുടെ ബഹുഭൂരിപക്ഷം കാഡർമാരും അംഗീകരിക്കുകയും യഥാർത്ഥ പരിതഃസ്ഥിതിയെ വളരെ പാടവത്തോടുകൂടി വിലയിരുത്തുകയും ചെയ്തതാണ് ഇതിനു കാരണം. മൊത്തം ചെറുത്തുനിൽപ്പു യുദ്ധത്തിൽ പതറിച്ചു പാററാതെ ഉറച്ചുനില്ക്കുന്നതിന്നും, അതു വികസിപ്പിക്കുന്നതിന്നും, വിജയിക്കുന്നതിന്നും ആവശ്യമായ ഈ മാററത്തിന്റെ അങ്ങേയററം പ്രാധാന്യത്തേയും അതേസമയം ചൈനീസ് കമ്മ്യൂണിസ്റ്റ് പാർട്ടിയുടെ ഭാവിയെ സംബന്ധിച്ചേടത്തോളവുമുള്ള ഈ മാററത്തിന്റെ അങ്ങേയററം പ്രാധാന്യത്തേയും പററി അടിയന്തിരമായും നമുക്കു മനസ്സിലാകണമെങ്കിൽ ചൈനയിലെ ദേശീയ വിമോചനസമരത്തിന്റെ ഭാഗധേയം നിർണ്ണയിക്കുന്നതിൽ ജാപ്പ് വിരുദ്ധ ഗറില്ലായുദ്ധമുറ വഹിച്ച ചരിത്രപരമായ പ്രാധാന്യത്തെപ്പററി നാം ചിന്തിച്ചാൽ മതി, അനിതരസാധാരണമായ അതിന്റെ വ്യാപ്തിയിലും നീണ്ടുകൊണ്ടു പോകുന്ന സ്വഭാവത്തിലും, ചൈനയുടെ ജാപ്പ്‌വിരുദ്ധഗറില്ലായുദ്ധം കിഴക്കൻ ഭൂഖണ്ഡത്തിൽ മാത്രമല്ല ഒരുപക്ഷെ മുഴുവൻ മാനവചരിത്രത്തിൽത്തന്നെയും മുൻവഴക്കമില്ലാത്തതാണ്.

മൂന്നാമത്തെ മാററം, അതായതു് ജപ്പാന്നെതിരായ ഗറില്ലായുദ്ധമുറയിൽനിന്നു് വ്യവസ്ഥാപിതയുദ്ധമുറയിലേക്കുള്ള മാററം, യുദ്ധത്തിന്റെ ഭാവിവികസനവുമായി ബന്ധപ്പെട്ടതാണ്. ഇതാകട്ടെ പുതിയ പരിതഃസ്ഥിതികൾക്കും പുതിയ വിഷമതകൾക്കും ഇട നൽകുമെന്നു് നമുക്കു് അനുമാനിക്കാം. ഇപ്പോൾ നാം അതു് ചർച്ചചെയ്യുന്നതില്ല.



## V. ജപ്പാന്നെതിരായ ഗറില്ലാ യുദ്ധമുറയുടെ തന്ത്രപരമായ പങ്കു്.

മൊത്തത്തിലെടുത്താൽ ജാപ്പ്‌വിരുദ്ധ യുദ്ധത്തിൽ വ്യവസ്ഥാപിതയുദ്ധമുറ പ്രാഥമികവും ഗറില്ലായുദ്ധമുറ അതിന്റെ പരിപൂരണവു (Supplementary) മാണ്. കാരണം യുദ്ധത്തിന്റെ അന്തിമഫലം വ്യവസ്ഥാപിതയുദ്ധമുറക്കു മാത്രമേ നിർണ്ണയിക്കാൻ കഴിയുകയുള്ളു. രാജ്യത്തെ മുഴുവനായെടുത്താൽ യുദ്ധത്തിന്റെ സമഗ്രമായ പ്രക്രിയയിലെ മൂന്നു തന്ത്രപരമായ ഘട്ടങ്ങളിൽ (പ്രതിരോധം, സ്തംഭനം, പ്രത്യാക്രമണം) ആദ്യത്തേതും അവസാനത്തേതും വ്യവസ്ഥാപിതയുദ്ധമുറ പ്രാഥമികവും ഗറില്ലായുദ്ധമുറ പരിപൂരണവുമായ ഘട്ടങ്ങളാണ്. ഇടക്കാല ഘട്ടത്തിലെ ഗറില്ലായുദ്ധമുറ പ്രാഥമികമാകുന്നതും വ്യവസ്ഥാപിത യുദ്ധമുറ പരിപൂരകമാകുന്നതുമാണ്. കാരണം, താൻ കയ്യടക്കിവെച്ച പ്രദേശങ്ങളെ ശത്രു പിടിച്ചുനില്ക്കുന്നതും അതേസമയം നാം പ്രത്യാക്രമണത്തിന്നായി തയ്യാറെടുത്തുകൊണ്ടിരിക്കുന്നതും പക്ഷെ അതഴിച്ചുവിടാൻ ഇനിയും ഒരുങ്ങിക്കഴിഞ്ഞിട്ടില്ലെന്നതുമാണ്. ഈ ഘട്ടം ഏററവും നീണ്ട ഒന്നായേക്കാമെങ്കിൽക്കൂടിയും മുഴുവൻ യുദ്ധത്തിലേയും മൂന്നു ഘട്ടങ്ങളിൽ ഒന്നുമാത്രമായിരിക്കുന്നതാണതു്. അതുകൊണ്ടു് യുദ്ധത്തെ മുഴുവനായി നാം എടുക്കുകയാണെങ്കിൽ, വ്യവസ്ഥാപിത യുദ്ധമുറ പ്രാഥമികവും ഗറില്ലായുദ്ധമുറ പരിപൂരകവുമാണ്. നാം ഇതു മനസ്സിലാക്കുന്നില്ലെങ്കിലും, വ്യവസ്ഥാപിത യുദ്ധമുറയാണ് യുദ്ധത്തിന്റെ അന്തിമഫലം തീരുമാനിക്കുക എന്ന വസ്തുത നാം അംഗീകരിക്കുന്നില്ലെങ്കിലും ഒരു സ്ഥിരം സേന കെട്ടിപ്പടുക്കുന്നതിലും വ്യവസ്ഥാപിത യുദ്ധമുറ പഠിക്കുന്നതിലും സംവിധാനം ചെയ്യുന്നതിലും നാം ശ്രദ്ധ ചെലുത്തുന്നില്ലെങ്കിലും നമുക്കു് ജപ്പാനെ പരാജയപ്പെടുത്താൻ കഴിയാതെ വരുന്നതാണ്, ഇതു് കാര്യത്തിന്റെ ഒരു വശമാണ്.

അതേ സമയംതന്നെ, യുദ്ധത്തിലുടനീളം ഗറില്ലാ യുദ്ധമുറക്കു് അതിന്റേതായ പ്രധാന തന്ത്രപരമായ സ്ഥാനമുണ്ടു്. ഗറില്ലായുദ്ധമുറ കൂടാതെയും, ഗറില്ലാ ഘടകങ്ങളും, ഗറില്ലാ സേനകളും കെട്ടിപ്പടുക്കുന്നതിലും ഗറില്ലാ യുദ്ധമുറ പഠിക്കുന്നതിലും സംവിധാനം ചെയ്യുന്നതിലും ആവശ്യമായ ശ്രദ്ധചെലുത്താതെയും ഇരിക്കയാണെങ്കിൽ, നമുക്കു് മേൽ പറഞ്ഞതുപോലെത്തന്നെ ജപ്പാനെ പരാജയപ്പെടുത്താൻ കഴിയാതെ വരുന്നതാണ്. ഇതിന്നു കാരണം:- ചൈനയുടെ ഒരുഭാഗവും ശത്രുവിന്റെ പിന്നണി പ്രദേശങ്ങളായി മാററപ്പെടുമെന്നതുകൊണ്ടു്, ഏററവും വ്യാപകവും ഇടതടവില്ലാത്തതുമായ ഗറില്ലാ യുദ്ധമുറയുടെ അഭാവത്തിൽ പി

8. ശത്രുവിന്റെ ശക്തികേന്ദ്രങ്ങളിലെ ജനങ്ങളെയൊഴിച്ചാൽ അവന്റെ സൈനികനിരകൾക്ക് പിന്നിലുള്ള എല്ലാവരേയും സംഘടിപ്പിക്കാൻ കഴിഞ്ഞേക്കുമാറ് ബഹുജനപ്രസ്ഥാനങ്ങളുടെ ഏറ്റവും വിശാലമായ വികസനം.

9. ജപ്പ് വിരുദ്ധ ജനാധിപത്യ രാഷ്ട്രീയാധികാരത്തിന്റെ ഉപകരണങ്ങളുടെ ഏറ്റവും വ്യാപകമായ സ്ഥാപനം.

10 ജപ്പ് വിരുദ്ധ സാംസ്കാരിക വിദ്യാഭ്യാസ പ്രവർത്തനത്തിന്റെ ഏറ്റവും വിപുലമായ വികസനം.

11. ജനകീയ ജീവിത മാർഗ്ഗത്തിന്റെ ഏറ്റവും വ്യാപകമായ ഉന്നമനം.

12. ശത്രു സേനകളുടെ ഏറ്റവും ഫലപ്രദമായ ശിഥിലീകരണം.

13. ജനകീയ വികാരത്തിന്മേലുള്ള ഏറ്റവും വ്യാപകവും ഏറ്റവും ഈടുററതുമായ പ്രത്യാഘാതവും രാജ്യത്താകമാനമുള്ള മനോവീര്യത്തിന്റെ ഉത്തേജനവും.

14. സൗഹൃദ സേനകളിലും പാർട്ടികളിലും പുരോഗതി നേടാനായുള്ള ഏറ്റവും വിപുലമായ പ്രേരണ ചെലുത്തൽ.

15. നമ്മുടെ നഷ്ടങ്ങൾ ചുരുക്കാനും കൂടുതൽ വിജയങ്ങൾ നേടാനും കഴിയുമാറ് ശത്രു ശക്തവാനായിരിക്കുന്നതും നാം ക്ഷീണാവസ്ഥയിലിരിക്കുന്നതുമായ സാഹചര്യത്തിനൊത്ത പ്രവർത്തനം.

16. ശത്രുവിന്ന് കൂടുതൽ നഷ്ടങ്ങൾ സംഭവിക്കാനും വിജയങ്ങൾ കുറയ്ക്കാനും ഇടവരുത്തുമാറ് ചൈന വലുതാണെന്നും ജപ്പാൻ ചെ… താണെന്നുമുള്ള വസ്തുതയ്ക്കനുയോജ്യമായ പ്രവർത്തനം.

17. നേതൃത്വത്തിന്ന് വേണ്ടി കാഡർമാരുടെ വമ്പിച്ച സമ്പ… ത്തിന്റെ ഏറ്റവും ധൃതഗതിയിലുള്ളതും ഏറ്റവും ഫലപ്രദവുമായ പരിശീലനം.

18. ഭക്ഷ്യപ്രശ്നത്തിന്റെ ഏറ്റവും ഫലപ്രദമായ പരിഹാരം.

കൂടാതെ സമരത്തിന്റെ നീണ്ടകാലയളവിൽ, ഗറില്ലാ ഘട്ട… ങ്ങളും ഗറില്ലാ യുദ്ധമുറയും നിന്നേടത്തുതന്നെ നില്ക്കയില്ലെന്നും, ഉയ… ന്നൊരു ഘട്ടത്തിലേക്ക് അവ വികസിക്കുകയും ക്രമേണ സ്ഥിരം ഘട്ട… ങ്ങളായും വ്യവസ്ഥാപിത യുദ്ധമുറയായും അവ രൂപാന്തരപ്പെടുകയു… ചെയ്യുമെന്നതും സംശയാതീതമാണ്. ഗറില്ലാ യുദ്ധമുറയിൽക്കൂടി നമ്മ… ശക്തി നാം കെട്ടിപ്പടുക്കേണ്ടതും ജപ്പാനിസ് സാമ്രാജ്യത്വത്തെ ചത…



ന്നതിനുള്ള ഒരു നിർണ്ണായക ഘടകമായി നാം സ്വയം മാറേണ്ടതുമാണ്

## VI. സൈനിക കാര്യങ്ങളുടെ പഠനത്തിൽ അതീവ ശ്രദ്ധചെലുത്തുക.

ശത്രുതയിൽ വർത്തിക്കുന്ന രണ്ടുസേനകൾ തമ്മിലുള്ള എല്ലാ പ്രശ്നങ്ങളും അവയുടെ പരിഹാരത്തിനുവേണ്ടി യുദ്ധത്തിന്മേലാണ് ആശ്രയിക്കുന്നത്. ചൈനയുടെ നിലനില്പ് അല്ലെങ്കിൽ വിനാശം തന്നെയും ഇന്നത്തെ യുദ്ധത്തിലെ അതിന്റെ വിജയത്തിൽ അല്ലെങ്കിൽ പരാജയത്തിൽ ആണ് ആശ്രയിക്കുന്നത്. അതുകൊണ്ട് സൈനിക സിദ്ധാന്തത്തിലുള്ള നമ്മുടെ പഠനവും തന്ത്രത്തിലും അടവുകളിലും സൈനിക രാഷ്ട്രീയ പ്രവർത്തനത്തിലും ഉള്ള നമ്മുടെ പഠനവും ഒരു നിമിഷംപോലും വൈകാൻ പാടുള്ളതല്ല. അടവുകളെ സംബന്ധിച്ചുള്ള നമ്മുടെ പഠനം ഇപ്പോഴും അപര്യാപ്തമാണെങ്കിൽപോലും സൈനിക പ്രവർത്തനത്തിലേർപ്പെട്ട നമ്മുടെ സഖാക്കൾ കഴിഞ്ഞ പത്തുകൊല്ലങ്ങളിൽ വളരെയേറെ നേട്ടങ്ങൾ നേടുകയും ചൈനയിലെ സാഹചര്യങ്ങളുടെ അടിസ്ഥാനത്തിൽ പുതിയ പുതിയ പലതും രംഗത്തു കൊണ്ടുവരികയും ചെയ്തിട്ടുണ്ട്. പൊതുവായ ഒരു വിലയിരുത്തൽ ഉണ്ടായിട്ടില്ലെന്നതാണ് ഇവിടെയുള്ള ന്യൂനത. പക്ഷെ ഇതുവരെ, തന്ത്രത്തിന്റെ പ്രശ്നങ്ങളേയും യുദ്ധത്തിന്റെ സിദ്ധാന്തത്തേയും പററിയുള്ള പഠനം വളരെ കുറച്ചു പേർ മാത്രമേ ഏറ്റെടുത്തിട്ടുള്ളൂ. നമ്മുടെ രാഷ്ട്രീയ പ്രവർത്തനത്തിന്റെ പഠനത്തിൽ ഒന്നാംകിട ഫലങ്ങൾ നേടിക്കഴിഞ്ഞിരിക്കയാണ്. ഇതാകട്ടെ അനുഭവ സമ്പന്നതയിലും അതിന്റെ പുതുമയേറിയ സമ്പ്രദായങ്ങളുടെ, എണ്ണത്തിലും സവിശേഷതയിലും, സോവിയററ് യൂനിയന്റേതിന്നു മാത്രം തൊട്ടു പിന്നിലായാണ് സ്ഥിതിചെയ്യുന്നത്. ഇവിടെത്തന്നെയും വേണ്ടത്ര ഉപഗ്രഥനവും ക്രമീകരണവും ഇല്ലാത്തതാണ് ന്യൂനത. സൈനിക വിജ്ഞാനത്തെപ്പററി ബഹുജനങ്ങൾക്കിടയിലെ പ്രചാരണം പാർട്ടിയുടേയും മുഴുവൻ രാജ്യത്തിന്റെയും ഒരടിയന്തിര കടമയാണ്. ഈ എല്ലാകാര്യങ്ങളിലും സർവ്വോപരി യുദ്ധത്തിന്റേയും തന്ത്രത്തിന്റെയും സിദ്ധാന്തത്തിൽ, നാം ഇപ്പോൾ വമ്പിച്ച ശ്രദ്ധ ചെലുത്തിയേതീരൂ. സൈനിക സിദ്ധാന്തത്തിന്റെ പഠനത്തിൽ നാം താല്പര്യമുളവാക്കിവിടേണ്ടതും സൈനിക കാര്യങ്ങളുടെ പഠനത്തിൽ മുഴുവൻ മെമ്പർമാരുടേയും ശ്രദ്ധ തിരിച്ചു വിടേണ്ടതും അത്യന്താപേക്ഷിതമാണെന്നു ഞാൻ കരുതുന്നു.

---

Scanned with CamScanner

## കുറിപ്പുകൾ

1. വി ഐ. ലെനിന്റെ “യുദ്ധവും സോഷ്യൽ–ഡമോക്രസിയും” (കലക്റ്റഡ് വർക്സ്, ഇംഗ്ലീഷ് പതിപ്പ്, പ്രോഗ്രസ്സ് പബ്ലിഷേർസ്, മോസ്കോ 1964 വാല്യം XXI, പേജ് 27–34) “വിദേശത്തുള്ള ആർ. എസ്സ്. ഡി. എൽ. പി (റഷ്യൻ സോഷ്യൽ ഡമോക്രാറ്റിക് ലേബർ പാർട്ടി) ഗ്രൂപ്പുകളുടെ സമ്മേളനം” (അതേ വാല്യം പേജ് 158–64). “സാമ്രാജ്യത്വ യുദ്ധത്തിൽ തന്റെ സ്വന്തം ഗവർമ്മെണ്ടിന്റെ പരാജയം” (അതേവാല്യം പേജ് 275–80) “റഷ്യയുടെ പരാജയവും വിപ്ലവപരമായ പ്രതിസന്ധിയും” (അതേവാല്യം പേജ് 378–'82) നോക്കുക. 1914–15 വർഷങ്ങളിൽ എഴുതിയ ഈ ലേഖനങ്ങൾ പ്രത്യേകമായി കൈകാര്യം ചെയ്യുന്നത് അക്കാലത്തെ സാമ്രാജ്യത്വ യുദ്ധത്തെയായിരുന്നു. കൂടാതെ “സോവിയററ് യൂനിയന്റെ കമ്മ്യൂണിസ്റ്റ് പാർട്ടി (ബോൾഷെവിക്ക്സ്) യുടെ ചരിത്രം, ഹ്രസ്വചാന” വും നോക്കുക. ഇംഗ്ലീഷ് പതിപ്പ്. എഫ്. എൽ. പി. എച്ച്. മോസ്കോ. 1951 പേജ്. 258–67.

2. ബ്രിട്ടീഷ് സാമ്രാജ്യത്വവുമായി കൂട്ടുചേർന്നുകൊണ്ടു കാൻടണിൽ പ്രതിവിപ്ലവ പ്രവർത്തനങ്ങളിൽ ഏർപ്പെട്ടിരുന്ന കോംപ്രഡോറകളുടേയും ഭൂപ്രഭുക്കളുടേയും ഒരു സായുധ സേനയായിരുന്ന “കച്ചവടക്കാരുടെ പടയണി” 1924ൽ ഡാക്ടർ സൺയാത്–സെൻ കമ്മ്യൂണിസ്റ്റ് പാർട്ടിയുമായും, വിപ്ലവകാരികളായ തൊഴിലാളികളും കർഷകരുമായും ഒത്തുചേർന്നുകൊണ്ട് ഈ “കച്ചവടക്കാരുടെ പടയണി”യെ പരാജയപ്പെടുത്തി. കുവാമിന്താങ്ങും കമ്മ്യൂണിസ്റ്റ് പാർട്ടിയും തമ്മിലുള്ള സഹകരണത്തിന്റെ അടിസ്ഥാനത്തിൽ സ്ഥാപിക്കപ്പെട്ട ഒരു വിപ്ലവപരമായ സേന 1925ന്റെ ആരംഭത്തിൽ കാൻടണിൽ നിന്നു പുറപ്പെടുകയും കിഴക്കൻ സൈനിക നടപടിയിൽ പങ്കെടുക്കുകയും കർഷകരുടെ പിന്തുണയോടുകൂടി യുദ്ധപ്രഭുവായ ചെൻ ചൃങ്ങ്–മിങ്ങിന്റെ പടകളെ പരാജയപ്പെടുത്തുകയും ചെയ്തു. ഇതിൽപിന്നെ ഈ സേന കാന്റണിലേക്ക് മടങ്ങുകയും അവിടെ നിലയുറപ്പിച്ചിരുന്ന യുന്നാനിലെയും ക്വാങ്സിയിലെയും യുദ്ധപ്രഭുക്കളെ മറിച്ചിടുകയും ചെയ്തു. ആ ശരത്കാലത്ത് അതു രണ്ടാം കിഴക്കൻ സൈനിക നടപടിയിൽ ഏർപ്പെടുകയും അവസാനമായി ചെൻ ചൃങ്ങ്–മിങ്ങിന്റെ സേനകളെ തുടച്ചു മായ്ച്ചു കളയുകയും ചെയ്തു. കമ്മ്യൂണിസ്റ്റ് പാർട്ടിയിലെയും–കമ്മ്യൂണിസ്റ്റ് യുവജന ലീഗിലെയും അംഗങ്ങൾ മുൻപന്തിയിൽ നിന്നുകൊണ്ട്



ധീരോദാത്തമായി പോരാടിയ ഈ സൈനിക നടപടികളുടെ ഫലമായി ക്വാങ്ടങ്ങ് പ്രവിശ്യയുടെ രാഷ്ട്രീയ ഏകീകരണം കൈ വരികയും വടക്കൻ സൈനിക നടപടിക്ക് വഴിതെളിയിക്കുകയും ചെയ്തു.

3. 1919 മെയ് 4ന്ന് ആരംഭിച്ച സാമ്രാജ്യത്വ വിരുദ്ധവും ജന്മി–നാടുവാഴി (ഫ്യൂഡൽ) വിരുദ്ധവുമായ ഒരു വിപ്ലവ പ്രസ്ഥാനമായിരുന്നു മെയ് 4ന്റെ പ്രസ്ഥാനം. ആ വർഷത്തിന്റെ ആദ്യത്തെ പകുതിയിൽ ഒന്നാം ലോകമഹായുദ്ധത്തിലെ വിജയികൾ അതായത് ബ്രിട്ടൻ, ഫ്രാൻസ്, അമേരിക്കൻ ഐക്യനാടുകൾ, ജപ്പാൻ, ഇററലി ഇടങ്ങിയ സാമ്രാജ്യത്വരാജ്യങ്ങൾ കൊള്ളമുതൽ വിഭജിക്കാനായി പാരീസിൽ യോഗം ചേരുകയും, ചൈനയുടെ ഷാൻടങ്ങ് പ്രവിശ്യയിൽ മുമ്പ് കാലങ്ങളിൽ ജർമ്മനി അനുഭവിച്ചുകൊണ്ടിരുന്ന എല്ലാ ആനുകൂല്യങ്ങളും ജപ്പാൻ ഏറെറടുക്കേണ്ടതാണെന്ന് തീരുമാനിക്കുകയും ചെയ്തു. മെയ് 4ന്ന് ബഹുജന റാലികളും പ്രകടനങ്ങളും നടത്തിക്കൊണ്ടു ഈ ഗൂഢാലോചനയോടുള്ള ഉറച്ച എതിർപ്പ് ഒന്നാമതായി കാട്ടിയത് പീക്കിങ്ങിലെ വിദ്യാർത്ഥികളായിരുന്നു. ഈ എതിർപ്പിനെ അടിച്ചമർത്താനുള്ള ശ്രമത്തിൽ അന്നത്തെ വടക്കൻ യുദ്ധപ്രഭു ഗവർമ്മെണ്ട് മുപ്പതിലധികം വിദ്യാർത്ഥികളെ തടവിലാക്കി. ഇതിൽ പ്രതിഷേധിച്ച്, പീക്കിങ്ങിലെ വിദ്യാർത്ഥികൾ ഒരു പഠിപ്പു മുടക്കത്തിലേർപ്പെടുകയും രാജ്യത്തിന്റെ മററു ഭാഗങ്ങളിലെ വളരെയേറെ വിദ്യാർത്ഥികൾ ഇതിനോടനുഭാവം പ്രകടിപ്പിക്കുകയും ചെയ്തു. ജൂൺ മൂന്നാം തിയ്യതി വടക്കൻയുദ്ധപ്രഭുഗവർമ്മെണ്ടു പീക്കിങ്ങിലെ വിദ്യാർത്ഥികളെ കൂട്ടത്തോടെ തടങ്ങലിലാക്കാൻ തുടങ്ങുകയും രണ്ടു ദിവസങ്ങൾക്കുള്ളിൽ ഉദ്ദേശം ആയിരത്തോളം പേരെ ബന്ധനത്തിലാക്കുകയുംചെയ്തു. ഇതു രാജ്യത്താകമാനം കൂടുതൽ വമ്പിച്ച ഒരു അമർഷത്തിന്നിടയാക്കി. ജൂൺ 5–ാം തിയ്യതിതൊട്ട് ഷാങ്ഹായിലേയും മററനവധി നഗരങ്ങളിലേയും തൊഴിലാളികൾ പണിമുടക്കുകയും ഈ സ്ഥലങ്ങളിലെ വ്യാപാരികൾ തങ്ങളുടെ കടകൾ അടച്ചിടുകയുംചെയ്തു. അങ്ങിനെ ആദ്യത്തിൽ പ്രധാനമായും ബുദ്ധിജീവികളെമാത്രം ആകർഷിച്ചിരുന്ന ഒരു ദേശാഭിമാനപ്രസ്ഥാനം, തൊഴിലാളിവർഗ്ഗവും നഗരങ്ങളിലെ പെററി ബൂർഷ്വാസിയും, ബൂർഷ്വാസിയും പങ്കുചേർന്നുകൊണ്ടുള്ള ഒരു ദേശവ്യാപകമായ ദേശാഭിമാനപ്രസ്ഥാനമായി അതിവേഗം വളർച്ച പ്രാപിച്ചു. മെയ് 4ന്നുമുമ്പെ ഫ്യൂഡലിസത്തിന്നെതിരായും ശാസ്ത്രത്തിന്റേയും ജനാധിപത്യത്തിന്റേയും അഭിവൃദ്ധിക്കു വേണ്ടിയുമുള്ള ഒരു പ്രസ്ഥാനമെന്നോണം ആരംഭിച്ച ആ പൊതു സാംസ്കാരിക പ്രസ്ഥാനം ഈ ദേശാഭിമാന പ്രസ്ഥാനത്തിന്റെ വളർച്ചയോ

Scanned with CamScanner

ടൊപ്പം ഒരു വിപുലമേറിയതും സശക്തവുമായ വിപ്ലവ സാംസ്കാരിക പ്രസ്ഥാനമായി വളരുകയുണ്ടായി. ഇതിന്റെ പ്രധാന പ്രവണതയാകട്ടെ, മാർക്സിസം-ലെനിനിസത്തിന്റെ പ്രചരണമായിരുന്നു.

4. ‘മെയ് 30ന്റെ പ്രസ്ഥാന’ത്തെപ്പററി അറിയാൻ, “ഒരൊററ തീപ്പൊരിക്ക് ഒരു വമ്പിച്ച കാട്ടുതീ ആരംഭിക്കാൻ കഴിയും” എന്ന കൃതിയിലെ മൂന്നാമത്തെ കുറിപ്പ് നോക്കുക. (1925 മെയ് 30ന് ഷാങ്ങ്ഹായിൽ ചൈനീസ് ജനതയെ ബ്രിട്ടീഷ് പോലീസ് കൂട്ടക്കൊല ചെയ്തതിന്നെതിരായി പ്രതിഷേധിച്ച രാജ്യവ്യാപകമായ സാമ്രാജ്യത്വ വിരുദ്ധ പ്രസ്ഥാനമായിരുന്ന മെയ് 30ന്റെ പ്രസ്ഥാനം.)

5. “ചൈനയിലെ വിപ്ലവത്തിന്റെ പ്രതീക്ഷകൾ” എന്ന ജെ. വി. സ്റ്റാലിന്റെ കൃതി നോക്കുക. ‘സ്റ്റാലിൻ കൃതികൾ’, ഇംഗ്ലീഷ് പതിപ്പ്, എഫ്. എൽ. പി. എച്ച് മോസ്കോ 1954, വോള്യം 8, പേജ് 379.

6. 1894 ൽ സിങ്ങ് ചുങ്ങ് ഹുയ് (ചൈനയുടെ പുനരുദ്ധാരണത്തിന്ന വേണ്ടിയുള്ള സംഘം) എന്ന പേരിൽ അറിയപ്പെട്ട ഒരു ചെറിയ വിപ്ലവ സംഘടന ഡോക്ടർ സൺയാററ്-സെൻ ഹൊനോലുലുവിൽ രൂപീകരിച്ചു. 1895 ലെ ചൈന-ജപ്പാൻ യുദ്ധത്തിൽ ചിങ്ങ് ഗവർമ്മെണ്ട് പരാജയപ്പെട്ടശേഷം അതിന്നെതിരായി ക്വാങ്ങ്ടങ്ങ് പ്രവിശ്യയിൽ, ആദ്യത്തിൽ 1895ൽ കാൻറണിലും, പിന്നീട് 1900ൽ ഹുയ്ചൗവിലും രണ്ട് സായുധ ഉയർത്തെഴുന്നേല്പുകൾ ജനങ്ങൾക്കിടയിലെ രഹസ്യസംഘങ്ങളുടെ പിന്തുണയോടുകൂടി അദ്ദേഹം സംഘടിപ്പിച്ചു.

7. സിങ്ങ്ചുങ്ങ്ഹുയ് (മേൽകുറിപ്പ് നോക്കുക)യുടേയും, രണ്ട് മററു ഗ്രൂപ്പുകളുടേയും, അതായത് ഹ്വാസിങ്ങ് ഹുയ് (ചൈനയുടെ പുനരുദ്ധാരണത്തിന്നുവേണ്ടിയുള്ള മറെറാരു സംഘം)യുടേയും ക്വാങ്ങ്ഫുഹുയ് (വൈദേശിക നുകത്തെ തകർക്കാൻവേണ്ടിയുള്ള സംഘം) യുടേയും ലയനത്തിൽകൂടി ആയിരുന്ന തുങ്ങ്മെങ്ങ്ഹുയ് അഥവാ ചൈനീസ് വിപ്ലവലീഗ് (ബൂർഷ്വാസിയുടേയും പെററി ബൂർഷ്വാസിയുടേയും ചിങ്ങ്ഗവർമ്മെണ്ടിന്നെതിരായ ഭൂവുടമകളായ നാട്ടുപ്രമാണിമാരിലൊരുവിഭാഗത്തിന്റെയും ഒരു ഐക്യമുന്നണി സംഘടന) 1905ൽ രൂപീകരിച്ചതു്. “ടാർടാറ (മഞ്ചുകൾ)കളുടെ പുറന്തള്ളലിന്നും, ചൈനയുടെ വീണ്ടെടുക്കലിന്നും, ഒരു റിപ്പബ്ലിക്കിന്റെ സ്ഥാപനത്തിന്നും ഭൂവുടമസമീകരണത്തിന്നും” വേണ്ടി നിലകൊള്ളുന്ന ബൂർഷ്വാവിപ്ലവത്തിന്റെ ഒരു പരിപാടി അതു മുന്നോട്ടുവെച്ചു. ചൈനീസ് വിപ്ലവലീഗിന്റെ കാലത്തു്, രഹ



സ്യസംഘങ്ങളും ചിങ്ങ്ഗവർമ്മെണ്ടിന്റെ പുതിയ സേനയുടെ ഒരു ഭാഗവും ആയി സഖ്യത്തിലേർപ്പെട്ടുകൊണ്ട്, ചിങ്ങ് ഭരണയന്ത്രത്തിന്നെതിരായി കുറെയേറെ സായുധഉയർത്തെഴുന്നേല്പുകൾ ഡാക്ടർ സൺയാററ്-സെൻ തൊടുത്തുവിട്ടു. ഇതിൽ പ്രധാനമായവ 1906ൽ പിങ്ങ്സിയാങ്ങ് (ക്യാങ്ങ്സിപ്രവിശ്യ), ലിയുയാങ്ങ്, ലൈലിങ്ങ് (ഹുനാൻപ്രവിശ്യ) എന്നിവിടങ്ങളിലേതും 1907ലെ ഹ്വാങ്ങ്കാങ്ങ്, ചാമചോ, ചിങ്ങ്ചോ (ക്വാങ്ങ്ടങ്ങ് പ്രവിശ്യ) എന്നിവിടങ്ങളിലേതും ചെന്നാൻക്വാനി (ക്വാങ്ങ്സിപ്രവിശ്യ)ലേതും 1908ലെ ഹോകൗ (യുന്നാൻപ്രവിശ്യ)യിലേതും 1911ലെ കാൻടണിലേതുമായിരുന്നു. ഇതിൽ അവസാനത്തേതിനെതുടർന്ന് അതേ വർഷത്തിൽ വുച്ചാങ്ങ് ഉയർത്തെഴുന്നേല്പ് ഉണ്ടായി. ഇതാണെങ്കിൽ ചിങ്ങ്രാജവംശത്തിന്റെ മറിച്ചിടലിൽ കലാശിക്കുകയും ചെയ്തു.

8. 1912ൽ ചൈനീസ് വിപ്ലവലീഗ് കോമിന്താങ്ങ് എന്ന പേരിൽ പുന:സംഘടിപ്പിക്കപ്പെടുകയും യുവാൻഷി-കെയുടെ നേതൃത്വത്തിലുള്ള വടക്കൻ യുദ്ധപ്രഭുസക്കാരുമായി ഒരൊത്തുതീർപ്പിലെത്തുകയും ചെയ്തു. 1911ലെ വിപ്ലവത്തിന്നിടയിൽ ക്യാങ്ങ്സി, ആൻഹ്വെയ്, ക്വാങ്ങ്ടങ്ങ് എന്നീ പ്രവിശ്യകളിൽ ഉയർന്നുവന്ന സേനകളെ അടിച്ചമർത്താനായി യുവാന്റെ പടകൾ 1913ൽ തെക്കോട്ടുനീങ്ങി. ഡാക്ടർ സൺയാററ്-സെൻ സായുധപ്രതിരോധം സംഘടിപ്പിച്ചു. പക്ഷെ അതു വളരെവേഗം ചതഞ്ഞുപ്പെടുകയാണുണ്ടായതു്. 1914ൽ ഒത്തുതീർപ്പിന്റെതായ കോമിന്താങ്ങ് നയത്തിന്റെ തെററുകൾ മനസ്സിലാക്കിയതിന്റെ ഫലമായി, ജപ്പാനിലെ ടോക്കിയോവിൽ ഡാക്ടർ സൺചുങ്ങ്ഹ്വാ കെമിങ്ങ്ടാങ്ങ് (ചൈനീസ് വിപ്ലവപാർട്ടി) രൂപീകരിച്ചു. തന്റെ സംഘടനയെ അന്നത്തെ കോമിന്താങ്ങിൽനിന്നു വേർതിരിച്ചറിയാൻവേണ്ടിയായിരുന്നു അദ്ദേഹം ഇതു ചെയ്തതു്. യഥാർത്ഥത്തിൽ ഈ പുതിയ പാർട്ടി യുവാൻഷി-കെയ്ക്കെതിരായ പെററിബൂർഷ്വാസിയിലെ ഒരു വിഭാഗത്തിന്റേയും ബൂർഷ്വാസിയിലെ ഒരു വിഭാഗത്തിന്റേയും രാഷ്ട്രീയപ്രതിനിധികളുടെ ഒരു സഖ്യമായിരുന്നു. ഈ സഖ്യത്തിൽകൂടി, ഡാക്ടർ സൺയാററ്-സെൻ 1914ൽ ഷാങ്ങ്ഹായിൽ ഒരു ചെറു ഉയർത്തെഴുന്നേല്പ് സംഘടിപ്പിച്ചു. 1915ൽ ചക്രവർത്തിയായി യുവാൻഷി-കെയ് സ്വയം പ്രഖ്യാപിച്ചതോടെ, സാൻ എൻഗോയും മററും അയാൾക്കെതിരായി നടപടികൾ എടുക്കാൻവേണ്ടി യുന്നാനിൽനിന്നു പുറപ്പെട്ടു. ഡോക്ടർ സൺ ആകട്ടെ, യുവാൻഷി-കെയ്ക്കു എതിരായി സായുധഎതിർപ്പിന്നുവേണ്ടി വാദിക്കുന്നതിലും അതിനെ പ്രോത്സാഹിപ്പിക്കുന്നതിലും വളരെ സജീവവുമായിരുന്നു.

Scanned with CamScanner

9. 1917ൽ തന്റെ സ്വാധീനതയിലായിരുന്ന ഒരു നാവികപ്പ
ടയുടെ നേതൃത്വം വഹിച്ചുകൊണ്ട് ഡോക്ടർ സൺയാററ്–സെൻ ഷാ
ങ്ഹായിൽനിന്നു കാൻറണിലേക്കുപോയി. ക്വാങ്ടങ്ങ് ഒരു താവള
മാക്കി ഉപയോഗിച്ചുകൊണ്ടും വടക്കൻ യുദ്ധപ്രഭുവായ ട്വാൻചി–ജ്രുവി
നോടിടഞ്ഞ തെക്കുപടിഞ്ഞാറൻ യുദ്ധപ്രഭുക്കളുമായി സഹകരിച്ചുകൊ
ണ്ടും ട്വാൻ–ചിജ്രുവിന്നെതിരായ ഒരു സൈനികസർക്കാർ അദ്ദേഹം
സ്ഥാപിച്ചു.

10. 1921ൽ ഡോക്ടർ സൺയാററ്–സെൻ ക്വാങ്ങ്സിപ്രവി
ശ്യയിലെ ക്വെയ്‌ലിനിൽനിന്നു ഒരു വടക്കൻ സൈനികനടപടി ആവി
ഷ്കരിച്ചു. വടക്കൻ യുദ്ധപ്രഭുക്കളുമായി രഹസ്യബന്ധത്തിലായിരുന്ന
തന്റെ കീഴുദ്യോഗസ്ഥൻ ചെൻചൂങ്ങ്–മിങ്ങിന്റെ കലാപം കാരണം
അദ്ദേഹത്തിന്റെ ഈ പദ്ധതി താറുമാറാകുകയാണുണ്ടായത്.

11. കാന്റണിന്നടുത്തുള്ള വാമ്പോവയിൽ നിലവിൽവന്ന വാ
മ്പോ സൈനികസർവ്വകലാശാല, ചൈനീസ് കമ്മ്യൂണിസ്റ്റുകാരുടേയും
സോവിയററ്യൂണിയന്റേയും സഹായത്തോടുകൂടി 1924ൽ ഡോക്ടർ
സൺയാററ്–സെന്നിനാൽ സ്ഥാപിക്കപ്പെട്ടതായിരുന്നു. അന്ന് അത്
കോമിന്താങ്ങിനാലും കമ്മ്യൂണിസ്റ്റ്പാർട്ടിയാലും കൂട്ടായി നടത്തപ്പെട്ട
തായിരുന്നു. പലപ്പോഴായി ചൗഎൻ–ലായ്, യുൻ ടായ്–യിങ്ങ്, സി
യോ ചു–നു, സ്യൂനു, ഡ്യൂങ്ങ് തുടങ്ങിയ സഖാക്കൾ ഈ സർവ്വകലാശാല
യിൽ രാഷ്ട്രീയവും മററുമായ പ്രവർത്തനങ്ങൾ ചെയ്തിരുന്നു. വിപ്ലവപര
മായ സായുധസമരകാംക്ഷവേണ്ടി ഒരു വിപ്ലവസ്പിരിററോടുകൂടി ധാരാ
ളം കാഡർമാരെ അവർ പരിശീലിപ്പിച്ചിരുന്നു. കമ്മ്യൂണിസ്റ്റ്പാർട്ടിയി
ലും കമ്മ്യൂണിസ്ററ് യൂത്ത്ലീഗിലേയും ധാരാളം മെമ്പർമാർ ഈ
കാഡർമാരിൽ ഉൾപ്പെട്ടിരുന്നു. എന്നിരിക്കിലും സർവ്വകലാശാലയുടെ
മേധാവി ചിയാങ്ങ്കൈയ്–ഷെക്ക് ആയിരുന്നു. തന്റെ സ്ഥാനം ഉപ
യോഗിച്ചുകൊണ്ടു കമ്മ്യൂണിസ്ററ്കാരെ അയാൾ ഒരു ഭാഗത്തേക്കു തി
ക്കി അകററുകയും തന്റെ സ്വന്തം സേവകരെ കെട്ടിപ്പടുക്കുകയും അവ
സാനത്തിൽ 1927 ഏപ്രിൽ 12ന്റെ പ്രതിവിപ്ലവപരമായ 'ക്കൂപ്പ്'
(ചെറുസംഘംവഴിയുള്ള അധികാരത്തട്ടിപ്പറി)ന്നുശേഷം ഈ സർവ്വകലാശാല
യെ ഒരു പ്രതിവിപ്ലവസംഘടനയായി മാററുകയും ചെയ്തു.

12. ടേൺയെൻ–കായ്, ഹൂനാനിലെ ഒരു നിവാസിയായിരുന്നു.
അയാളാകട്ടെ ചിങ്ങ് രാജവംശത്തിൻകീഴിലുള്ള ഏററവും ഉയർന്ന ഔ
ദ്യോഗിക പണ്ഡിതസംഘത്തിലെ അംഗമായ ഒരു 'ഹാൻലിൻ' ആയിരു
ന്നു. ആദ്യമായി ഒരു ഭരണഘടനാപരമായ രാജവാഴ്ചക്കുവേണ്ടി വാദി



ക്കുകയും പിന്നീട് 1911ലെ വിപ്ലവത്തിൽ പങ്കെടുക്കുകയും ചെയ്ത ഒരു
സ്വാർത്ഥിയായിരുന്നു അയാൾ. അയാളുടെ പിൻകാലങ്ങളിലെ കോമി
ന്താങ്ങുമായുള്ള യോജിപ്പ്, ഹൂനാൻ യുദ്ധപ്രഭുക്കളും വടക്കൻ യുദ്ധപ്രഭു
ക്കളും തമ്മിലുള്ള വൈരുദ്ധ്യത്തെയായിരുന്നു പ്രതിഫലിപ്പിച്ചത്.

13. റിപ്പബ്ലിക്കിന്റെ ആദ്യവർഷങ്ങളിൽ യുവാൻ ഷി–കെയുടെ
സംരക്ഷണത്തിൻ കീഴിൽ ലിയാങ്ങ്ചി–ചാവോവും മററും സംഘടി
പ്പിച്ചതായിരുന്നു പ്രോഗ്രസ്സീവ് (പുരോഗമന) പാർട്ടി.

14. ചിങ്ങ് രാജവംശത്തിന്റെ അവസാന കാലങ്ങളിൽ വട
ക്കൻ യുദ്ധപ്രഭുക്കളുടെ തലവനായിരുന്നു യുവാൻ ഷി–കെയ്. 1911 ലെ
വിപ്ലവത്താൽ ചിങ്ങ രാജവംശം മറിച്ചിടപ്പെട്ടതോടെ, റിപ്പബ്ലി
ക്കിന്റെ അദ്ധ്യക്ഷപദം അയാൾ പിടിച്ചു പററുകയും വൻകിട ഭൂപ്രഭു
വർഗ്ഗത്തേയും വൻകിട കോംപ്രദോർ വർഗ്ഗത്തേയും പ്രതിനിധീകരിച്ച
വടക്കൻ യുദ്ധപ്രഭുക്കളുടെ ആദ്യത്തെ സർക്കാർ അയാൾ സംഘടിപ്പി
ക്കുകയുംചെയ്തു. പ്രതിവിപ്ലവപരമായ സായുധ ശക്തിയിലും സാമ്രാ
ജ്യവാദികളുടെ പിന്തുണയിലും ആശ്രയിച്ച് വിപ്ലവത്തെ അനുനയിപ്പി
രുന്ന ബൂർഷ്വാസിയുടെ അനുരഞ്ജനസ്വഭാവത്തെ ഉപയോഗപ്പെടു
ത്തിയും ആയിരുന്നു അയാൾ ഇതു ചെയ്തത്. 1915ൽ അയാൾ ചക്ര
വർത്തിയാകാൻ ആഗ്രഹിക്കുകയും ജപ്പാനീസ് സാമ്രാജ്യവാദികളുടെ
പിന്തുണനേടാൻവേണ്ടി, മുഴുവൻ ചൈനയേയും തങ്ങളുടെ ഒററക്കുള്ള
നിയന്ത്രണത്തിൽ കൊണ്ടുവരാൻ ഉദ്ദേശിച്ച് ജപ്പാന്റെ 'ഇരുപത്തിഒന്നു
ആവശ്യങ്ങൾ' അംഗീകരിക്കുകയുംചെയ്തു. ആ കൊല്ലം ഡിസമ്പറിൽ
തന്നെ അയാളുടെ സിംഹാസനാരോഹണത്തിന്നെതിരായി യുന്നാൻ
പ്രവിശ്യയിൽ ഒരു കലാപമുണ്ടാകുകയും ദേശവ്യാപകമായ അനുക
മ്പയും പിന്തുണയും അതു തൽക്ഷണം നേടുകയുംചെയ്തു. 1916 ജൂണിൽ
യുവാൻഷി–കായ് പീക്കിങ്ങിൽ വെച്ചു മരിച്ചു.

15. ട്വാൻ ചി–ജൂയ്, യുവാൻഷി–കെയ്‌യുടെ ഒരു പഴയ
കീഴുദ്യോഗസ്ഥനും വടക്കൻ യുദ്ധപ്രഭുക്കളുടെ ആൻഹ്വെയ് ക്ലിക്കിന്റെ
തലവനുമായിരുന്നു. യുവാന്റെ മരണത്തിനുശേഷം ഒന്നിലധികം
പ്രാവശ്യം അയാൾ പീക്കിങ്ങ സർക്കാരിനെ തന്റെ നിയന്ത്രണത്തിലാ
ക്കിയിരുന്നു.

16. പ്രോഗ്രസ്സീവ് പാർട്ടിയുടെ ഒരു വിഭാഗവും കോമിന്താ
ങ്ങിന്റെ ഒരു വിഭാഗവും കൂടിചേർന്നു 1916ൽ അങ്ങേയററം വലതു
പക്ഷ സ്വഭാവമുള്ള ഒരു രാഷ്ട്രീയ ശാസ്ത്രഗ്രൂപ്പ് രൂപീകരിക്കുകയുണ്ടായി.
സർക്കാരുദ്യോഗങ്ങൾ ആർത്തിയോടെ തട്ടിയെടുക്കാൻവേണ്ടി ഒരിക്കൽ

Scanned with CamScanner

തെക്കൻയുദ്ധ പ്രഭുക്കളുമായും മററു ചിലപ്പോൾ വടക്കൻ യുദ്ധപ്രഭുക്കളുമായും അതു പോരാട്ടത്തിലേർപ്പെട്ടു. 1926–27,ലെ വടക്കൻ സൈനിക നടപടിയുടെ കാലത്തു് കുവാങ്ങ്ഹു, ചാങ്ങ്ചുൻ, യാങ്ങ്‌യുങ്ങ്–റായ് എന്നിവരെപ്പോലെയുള്ള അതിലെ ജാപ്പനനുകൂല അംഗങ്ങൾ ചിയാങ്ങ് കെയ്–ഷെക്കുമായി കൂട്ടുചേരാൻ തുടങ്ങുകയും, തങ്ങളുടെ പിന്തിരിപ്പൻ രാഷ്ട്രീയാധികാരം ഉപയോഗിച്ചുകൊണ്ടു് ഒരു പ്രതിവിപ്ലവ ഭരണയന്ത്രത്തെ കെട്ടിപ്പടുക്കാൻ അയാളെ സഹായിക്കുകയും ചെയ്തു.

17. യുവജന പാർട്ടി–അതിനെ; ചൈനീസ് യുവജന പാർട്ടി അല്ലെങ്കിൽ 'ഇററാററിസ്റ്റ്' പാർട്ടി എന്നും വിളിച്ചിരുന്നു–ഒരു കൈപ്പിടിയിൽ ഒതുങ്ങുന്ന നെറികെട്ട ഫാഷിസ്റ്റ് രാഷ്ട്രീയക്കാരാൽ രൂപീകരിക്കപ്പെട്ടതായിരുന്നു. കമ്മ്യൂണിസ്ററ് പാർട്ടിയേയും സോവിയററ് യൂണിയനേയും എതിർത്തുകൊണ്ടു പ്രതിവിപ്ലവ ഉപജീവന മാർഗ്ഗങ്ങൾ തങ്ങൾക്കുവേണ്ടി അവർ ഉണ്ടാക്കുകയും അധികാരത്തിലുള്ള പിന്തിരിപ്പന്മാരുടെ വിവിധ ഗ്രൂപ്പുകളിൽനിന്നും സാമ്രാജ്യവാദികളിൽനിന്നും പണം പററുകയും ചെയ്തു.

18. വടക്കൻ സൈനിക നടപടിയുടെ കാലത്തു് ഒരു കമ്മ്യൂണിസ്റ്റ്കാരനായ ജനറൽ യഹ് ടിങ്ങിനാൽ നയിക്കപ്പെട്ട ആ സ്വതന്ത്ര റജിമെൻറിനെ (സൈനികഘടകം) പററിയാണ് പ്രധാനമായും സഖാവ് മാവോ സെതുങ്ങ് ഇവിടെ പ്രതിപാദിക്കുന്നതു്. "ചിങ്ങ് കാങ്ങ് പർവ്വതങ്ങളിലെ സമരം" എന്ന കൃതിയിലെ 15–ാം കുറിപ്പുനോക്കുക. (1926ലെ വടക്കൻ സൈനികനട പടിയുടെ കാലത്തു് സഖാവ് യഹ് ടിങ്ങ് ഒരു സ്വതന്ത്ര റജിമെൻറിനെ നയിച്ചിരുന്നു. കമ്മ്യൂണിസ്റ്റ്കാർ കാതലായിരുന്ന ആ റജിമെൻറ്; ഒരു തകർപ്പൻ ശക്തിയെന്നോണം പ്രസിദ്ധിയാർജ്ജിക്കുകയുണ്ടായി. വിപ്ലവ സേന–വുച്ചാങ്ങ് പിടിച്ചടക്കിയശേഷം 24–ാം വിഭാഗമായും പിന്നീടു് നാൻചാങ്ങ് കലാപത്തിനുശേഷം പതിനൊന്നാം സേനയായും അതു വിപുലീകരിക്കപ്പെടുകയും ചെയ്തു.)

19. ചിയാങ്ങ് കെയ്–ഷെക്കിന്റേയും വാങ്ങ്ചിങ്ങ്–വെയ്യുടേയും പ്രതിവിപ്ലവത്തെ നേരിടാൻ വേണ്ടിയും 1924–27ലെ വിപ്ലവം തുടർന്നുകൊണ്ടു പോവാൻ വേണ്ടിയും കമ്മ്യൂണിസ്ററ് പാർട്ടിയാൽ നയിക്കപ്പെട്ട 1927 ആഗസ്റ്റ് 1ന്റെ പ്രശസ്തിയാർജ്ജിച്ച കലാപത്തിന്റെ രംഗമായിരുന്ന ക്യാങ്ങ്സി പ്രവിശ്യയുടെ തലസ്ഥാനമായ നാൻചാങ്ങ്. മുപ്പതിനായിരത്തിൽപരം സൈനികർ ഈ കലാപത്തിൽ പങ്കെടുത്തു. ഇതു നയിച്ചതു സഖാക്കൾ ചൗ എൻ–ലായ്യും



ചൂട്ടെയും ഹോലുങ്ങും യേടിങ്ങും ആയിരുന്നു. പ്ലാൻ അനുസരിച്ചു ഈ ഉയർത്തെഴുന്നേല്പിന്റെ സേന ആഗസ്റ്റ് 5ന്നു് നാൻ ചാങ്ങിൽനിന്നും പിന്മാറി. പക്ഷെ ക്വാങ്ങ്ടങ്ങ് പ്രവിശ്യയിലെ ചോ ചൗവിന്നും സ്വാടോവിന്നുമടുത്തെത്തിയപ്പോൾ അവർക്കു് ഒരു പരാജയം സംഭവിച്ചു. സഖാക്കൾ ചൂട്ടേ, ചെൻയി, ലിൻപിയാവോ എന്നിവരുടെ നേതൃത്വത്തിൽ സൈനികരുടെ ഒരു ഭാഗം പോരാടിയും കൊണ്ടു് ചിങ്ങ്കാങ്ങ് പർവ്വതങ്ങളിലെത്തിച്ചേരുകയും സഖാവ് മാവൊ സെതുങ്ങിന്റെ നേതൃത്വത്തിലുള്ള ഒന്നാമത്തെ തൊഴിലാളികളുടേയും കർഷകരുടേയും വിപ്ലവസേനയുടെ ഒന്നാം ഡിവിഷനുമായി ഒന്നിക്കുകയും ചെയ്തു.

20. സഖാവ് മാവൊ സെതുങ്ങിന്റെ നേതൃത്വത്തിലുള്ള പ്രസിദ്ധിയാർജ്ജിച്ച ശരത്കാല വിളവെടുപ്പുയർത്തെഴുന്നേല്പ് 1927 സെപ്റ്റംബറിലായിരുന്നു തൊടുത്തുവിട്ടതു്. ഹൂനാൻ–ക്യാങ്ങ്സി അതിർത്തിയിലെ സിയുഷ്വയ്; പിങ്ങ്സിയാങ്ങ്, പിങ്ങ്ക്യാങ്ങ്, ലൂയാങ്ങ് കൗണ്ടികളിലെ ജനകീയ സായുധ സേനകളായിരുന്നു ഇതു ചെയ്തതു്. ഇവരാണെങ്കിൽ ഒന്നാം തൊഴിലാളി-കർഷക വിപ്ലവ സേനയുടെ ഒന്നാം ഡിവിഷനായി സംഘടിക്കുകയും ചെയ്തു. ഈ സേനയെ ചിങ്ങ്കാങ്ങ് പർവ്വതങ്ങളിലേക്കു സഖാവ് മാവൊ സെതുങ്ങ് നയിക്കുകയും അവിടെ ഒരു വിപ്ലവതാവള പ്രദേശം സ്ഥാപിക്കുകയും ചെയ്തു.

21. 1927ൽ ചിയാങ്ങ് കെയ്–ഷെക്കും വാങ്ങ് ചിങ്ങ്–വെയ്യും തുടരെത്തുടരെ വിപ്ലവത്തെ വഞ്ചിച്ചശേഷം വിവിധ സ്ഥലങ്ങളിലായി പ്രതിവിപ്ലവ സേനകൾക്കെതിരെ കമ്മ്യൂണിസ്റ്റ് പാർട്ടിയുടെ നേതൃത്വത്തിൽ ജനങ്ങൾ അഴിച്ചുവിട്ട തുടക്കത്തിലെ പ്രത്യാക്രമണങ്ങളായിരുന്നു ഇവ: 1927 ഡിസംബർ 11ന്നു കാൻടണിലെ തൊഴിലാളികളും വിപ്ലവകാരികളും വിപ്ലവകാരികളായ പട്ടാളക്കാരും ഒരു ഉയർത്തെഴുന്നേല്പ് സംഘടിപ്പിക്കാനായി ഒന്നിക്കുകയും ഒരു ജനകീയ രാഷ്ട്രീയാധികാരം സ്ഥാപിക്കുകയും ചെയ്തു: സാമ്രാജ്യത്വത്തിന്റെ പിന്തുണയുള്ള പ്രതിവിപ്ലവ ശക്തികൾക്കെതിരായി അവർ ഘോരമായി പൊരുതിയെങ്കിലും അവസാനത്തിൽ പരാജയമടയുകയാണുണ്ടായതു്. കാരണം ശത്രുവും അവരും തമ്മിലുള്ള ബലാബലത്തിൽ അത്രയേറെ അന്തരമുണ്ടായിരുന്നു. ക്വാങ്ങ് ടങ്ങ് പ്രവിശ്യയിലെ കിഴക്കൻ തീരപ്രദേശത്തെ ഹൈഫെങ്ങ്, ലൂഫെങ്ങ് എന്നിവിടങ്ങളിലെ കർഷകർ, കമ്മ്യൂണിസ്റ്റ് പാർട്ടിയിലെ ഒരംഗമായ സഖാവ് പെങ്ങ്പായുടെ നേതൃത്വത്തിൽ 1923–'25 വർഷങ്ങളിൽ ശക്തിമത്തായ ഒരു വിപ്ലവ

Scanned with CamScanner

പ്രസ്ഥാനം ആരംഭിച്ചിരുന്നു. ചെൻ ചുങ്ങ്-മിങ്ങിന്റെ നേതൃത്വത്തിലുള്ള പ്രതിവിപ്ലവ ക്ലിക്കിന്നെതിരായി ദേശീയ വിപ്ലവസേന കാൻറണിൽ നിന്നാരംഭിച്ച രണ്ടു കിഴക്കൻ സൈനിക നടപടികളുടേയും വിജയത്തിന്ന് ഈ പ്രസ്ഥാനം വൻതോതിൽ സംഭാവന ചെയ്തു. ഈ കർഷകർ ചിയാങ്ങ് കെയ്-ഷെക്ക് 1927 ഏപ്രിൽ 12ന്ന് വിപ്ളവത്തെ വഞ്ചിച്ചശേഷം മൂന്നു കലാപങ്ങൾ (ഏപ്രിൽ, സപ്തംബർ, ഒക്ടോബർ മാസങ്ങളിൽ) സംഘടിപ്പിക്കുകയുണ്ടായി. മാത്രമല്ല, ഒരു വിപ്ലവ ഭരണാധികാരകേന്ദ്രം അവർ സ്ഥാപിക്കുകയും ചെയ്തു. ഇതാണെങ്കിൽ 1928 ഏപ്രിൽവരെ നിലനിന്നു പോരികയും ചെയ്തു. 1927 സപ്തംബറിൽ ഹുനാൻ പ്രവിശ്യയുടെ കിഴക്കൻ ഭാഗങ്ങളിൽ ഉയർത്തെഴുന്നേല്പിലേർപ്പെട്ട കർഷകർ ല്യൂയാങ്ങ്, പിങ്ങ്ക്യാങ്ങ്, ലൈലിങ്ങ്, ചുചൌ എന്നീ സ്ഥലങ്ങളടങ്ങുന്ന ഒരു പ്രദേശം പിടിച്ചടക്കി. മിക്കവാറും അതേകാലത്തു വടക്കുകിഴക്കൻ ഹുപെയ് പ്രവിശ്യയിലെ സ്യൂയോകാൻ, മച്ചെങ്ങ്, ഹ്വാൻഗാൻ എന്നീസ്ഥലങ്ങളിൽ പതിനായിരക്കണക്കിലുള്ള കർഷകർ ഒരു സായുധ കലാപം സംഘടിപ്പിക്കുകയും മുപ്പതിലധികം ദിവസങ്ങളോളം ഹ്വാൻഗാൻ എന്ന ചെറു നഗരം കൈയടക്കി വെക്കുകയും ചെയ്തു. തെക്കൻ ഹുനാനിലെ യിച്ച്യാങ്ങ്, ചെൻചൌ ലെയ്യാങ്ങ്, യുങ്ങ്സിങ്ങ്, സെഹ്സിങ്ങ്, എന്നീ കൗണ്ടികളിലെ കർഷകർ 1928 ജനവരിയിൽ സായുധരായി ഉണരുകയും ഒരു വിപ്ലവ ഭരണാധികാരകേന്ദ്രം സ്ഥാപിക്കുകയും ചെയ്തു. ഇതു മൂന്നു മാസങ്ങളോളം നിലനില്ക്കുകയുമുണ്ടായി.

22. "ചൈനയുടെ വിപ്ലവപരമായ യുദ്ധത്തിലെ തന്ത്രത്തിന്റെ പ്രശ്നങ്ങൾ" എന്ന സഖാവ് മാവൊ സെതുങ്ങിന്റെ കൃതി നോക്കുക.

23. ഷാൻടുങ്ങ് പ്രവിശ്യയിലെ ഒരു കോമിന്താങ്ങ് യുദ്ധ പ്രഭുവായിരുന്ന ഹാൻഫു-ചു. ഹുനാൻ പ്രവിശ്യയിൽ ച്യാങ്ങ് കെയ്-ഷെക്കിന്റെ സ്വന്തം പടകളെ നയിച്ചിരുന്ന മറ്റൊരു യുദ്ധ പ്രഭുവായ ലിയുചി ആയിരുന്നു ജപ്പാന്നെതിരായ ചെറുത്തുനില്പുയുദ്ധം പൊട്ടിപ്പുറപ്പെട്ടതിന്നുശേഷം ഹൊപെയിലെ പോട്ടിങ്ങ് പ്രദേശത്തിന്റെ പ്രതിരോധത്തിന്നു ഉത്തരവാദിയായിരുന്നതു്. ഇവർ രണ്ടുപേരും ജപ്പാൻ സേനയെ നേരിട്ടതോടെ ഒരൊററ വെടിയുണ്ടപോലും ഉതിർക്കാതെ ഓടിപ്പോവുകയാണുണ്ടായതു്.



## അച്ചടിയിൽ:—

"ചിങ്ങ്കാങ്ങ് പർവ്വതങ്ങളുടെ മുകളിൽ നടന്ന സമരം"

(1928, നവമ്പർ 25)

[തിരഞ്ഞെടുത്ത സൈനികകൃതികൾ-രണ്ടാം ലേഖനം]

—ചെയർമാൻ മാവോ സേതുങ്ങ്

## IN PRINT:—

"The Struggle on the Chinkang Mountains"

(November 25, 1928)

[SELECTED MILITARY WRITINGS-2nd Article]

**CHAIRMAN MAO TSETUNG**

Scanned with CamScanner